# യുദ്ധത്തെപ്പററി ചില ചിന്തകൾ

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

മനുഷ്യന്റെ ഏററവും വലിയ ശത്രു ആരെന്നു ചോദിച്ചാൽ മനുഷ്യൻ തന്നെ എന്നു് മടികൂടാതെ നമുക്കു് മറുപടി പറയാം. തികച്ചും വസ്തുനിഷ്ഠങ്ങളായ വസ്തുതകളെ ആസ്പദമാക്കി അതു തെളിയിക്കാൻ വിഷമവുമില്ല. മനുഷ്യപുരോഗതി ഏററവും ഉന്നതമായ നിലവാരത്തിലെത്തിയ ഇരുപതാം നൂററാണ്ടിൽ, മനുഷ്യന്റെ കൈകൊണ്ടു് കൊല്ലപ്പെട്ടിട്ടുള്ളവരുടെ കണക്കെടുത്താൽ കാണാനിടയാകുന്ന സത്യം, സ്വവർഗ്ഗഹിംസാവാസനയുടെ ജൈത്രയാത്രയാണ്. കഴിഞ്ഞ രണ്ടായിരത്തിഅഞ്ഞൂറുകൊല്ലക്കാലത്തു് ഈ ഭൂതലത്തിൽ വിവിധ ഭാഗങ്ങളിലായി 900 യുദ്ധങ്ങളിലധികം ഉണ്ടായിട്ടുണ്ടെന്നാണ് ഒരു കണക്കു്. ഔപചാരികമായി യുദ്ധപ്രഖ്യാപനം ഉണ്ടായി നടന്നിട്ടുള്ള യുദ്ധങ്ങൾ മാത്രമാണിതു്. അതില്ലാതെ അരങ്ങേറിയിട്ടുള്ള അക്രമങ്ങളിൽ ആയുസ്സ് അപ്പിച്ചിട്ടുള്ളവർക്കു് എണ്ണമില്ല. ശരാശരി 2.77 സംവത്സരങ്ങളിൽ ഒരിക്കൽ ഒരു യുദ്ധം ഇവിടെ ഉണ്ടാകാറുണ്ടു് എന്നാണ് മുകളിൽ പറഞ്ഞ കണക്കു് കാണിക്കുന്നതു്. കഴിഞ്ഞ മൂന്നു തലമുറക്കാലത്തു്, ഒരു കൊല്ലത്തിൽ ശരാശരി ഏഴരലക്ഷം എന്ന തോതിലാണ് നരഹത്യ നടന്നിരിക്കുന്നതു്. മനഃപൂർവ്വമുള്ള കൊലപാതകങ്ങൾ കാരണം കൊല്ലം തോറും മരിച്ചവരുടെ ശരാശരി എണ്ണം ഒന്നര ലക്ഷത്തിൽ അധികമാണ്. ഭൂമിയിലെ മറെറാരു ജീവിയും അറിഞ്ഞുകൊണ്ടു് ചെയ്യാത്ത കാര്യമാണ് ആത്മഹത്യ. ഇതു് ചെയ്തു് സ്വയം നശിക്കുന്ന മനുഷ്യരുടെ എണ്ണം ആണ്ടുതോറു 3.6 ലക്ഷത്തിൽ അധികം വരും!

പുരോഗതിയുടെ ഫലമായി മനുഷ്യനു് ഈ നരഹിംസയുടെ ഉഗ്രത വർദ്ധിപ്പിക്കുവാനല്ലാതെ നിരുത്സാഹപ്പെടുത്തുവാൻ സാധിച്ചിട്ടില്ല. മത്സരവും അധികാരമോഹവും മററു് മനുഷ്യസഹജങ്ങളായ സ്വഭാവങ്ങളും സ്വവർഗ്ഗഹിംസാപ്രവണതയെ ലഘൂകരിക്കാൻ താല്പര്യമുള്ളവയല്ല. കാട്ടിൽ വേട്ടയാടിയും കായ്കനികൾ ഭക്ഷിച്ചും നടന്നിരുന്ന കാലത്തു് മനുഷ്യർ തമ്മിൽ മല്ലടിച്ചിരുന്നു. കല്ലും കമ്പും മററുമായിരുന്നു ഹിംസയ്ക്കു് അവർ ഉപയോഗിച്ചിരുന്ന ആയുധങ്ങൾ. കാലക്രമത്തിൽ മനുഷ്യർ സമൂഹങ്ങളായി ജീവിക്കാനും ഗ്രാമങ്ങളും മററും സ്ഥാപിച്ചു് സ്ഥിരജീവിതം

---

സ്വന്തം നില്പിനായിട്ടെങ്കിലും യുദ്ധം പരിത്യജിക്കണമെന്നതാണ് മനുഷ്യരാശി ഇന്നു നേരിടുന്ന ബൃഹത്തായ പ്രശ്നമെന്നു് പല വിഷയങ്ങളെ സംബന്ധിച്ച അനേകം ഗ്രന്ഥങ്ങളുടെ കർത്താവും തിരുവനന്തപുരം ആകാശവാണിനിലയത്തിൽ അഡീഷണൽ ഡയറക്ടറുമായ ലേഖകൻ സമർത്ഥിക്കുന്നു.

---

പുസ്തകലോകം, March '75

നടത്താനും തുടങ്ങിയപ്പോൾ ആത്മരക്ഷയ്ക്കുമാത്രമല്ല, സമൂഹരക്ഷക്കും ആയുധങ്ങളെടുക്കുവാൻ നിർബ്ബന്ധിതരായി. ആയുധപ്രയോഗത്തിൽ വിജയിക്കുവാൻ പ്രത്യേക പ്രാവീണ്യം നേടേണ്ടതു് ആവശ്യമായിത്തീർന്നു. ആദ്യകാലത്തു് എല്ലാ വ്യക്തികളും അറിവിനൊത്തവണ്ണം, ആവശ്യമായിവരുമ്പോൾ ആയുധം ഉപയോഗിച്ചു. എന്നാൽ ഈ വ്യവസ്ഥയിൽ നിലവിലിരുന്ന ബലഹീനതകൾ പരിഹരിക്കാൻ, തിരഞ്ഞെടുക്കപ്പെട്ട, അരോഗദൃഢഗാത്രരായ, ശക്തന്മാരായ വ്യക്തികൾ മാത്രം ഉൾപ്പെടുന്ന ഒരു പ്രത്യേക വിഭാഗം ഉതകുമെന്നു് അനുഭവമായി. ഇങ്ങനെ പട്ടാളവിഭാഗം സമൂഹത്തിൽ രൂപം കൊണ്ടു.

### സുസംഘടിതമായ ആദ്യത്തെ പട്ടാളം

ഏതാണ്ടു് ആറായിരം സംവത്സരങ്ങൾക്കുമുമ്പു് മെസൊപ്പൊട്ടേമിയയിൽ ഒരു സംസ്കാരം കരുപ്പിടിപ്പിച്ച സുമേറിയരുടെ ഇടയിലാണു്, പട്ടാളക്കാരെ സുസംഘടിതമായ പ്രത്യേക വിഭാഗമായി ചരിത്രത്തിലാദ്യമായി കാണുന്നതു്. പുതിയ ആയുധങ്ങൾ നിർമ്മിച്ചും സൈനികർക്കു് പ്രത്യേക പരിശീലനങ്ങൾ നൽകിയും, ഒരു തൊഴിലെന്നരൂപത്തിൽ വളർത്തിയും അവർ സൈന്യശക്തി പുഷ്ടിപ്പെടുത്തി. നാവികസേന രൂപീകരിച്ച ചരിത്രത്തിലെ ആദ്യത്തെ ജനത, മദ്ധ്യധരണ്യാഴിയിലെ ക്രീററു ദ്വീപുവാസികളായിരുന്നു. ഇതു് ഏതാണ്ടു് 4000 സംവത്സരങ്ങൾക്കുമുമ്പാണു് നടന്നതു്. വാണിജ്യാവശ്യങ്ങൾക്കായി സാഗരനൗകകളെ അവർ നിർമ്മിച്ചു്, വേണ്ടിവരുമ്പോൾ യുദ്ധത്തിനു ഉപയോഗിക്കുകയാണുണ്ടായതു്. ഫിനിഷ്യരും ഈജിപ്തുകാരും, ഗ്രീക്കുകാരും, റോമക്കാരും എല്ലാം പില്ക്കാലത്തു് നാവിക പ്രവർത്തനം പുഷ്ടിപ്പെടുത്തി.

പ്രാചീനകാലത്തു് സേനകളുടെ സംവിധാനം ഏററവും ശക്തമായ വിധത്തിൽ സാധിച്ചവരെന്ന പ്രശസ്തി റോമാക്കാർക്കുള്ളതാണു്. ഭാരതീയരുടെ ഈ മണ്ഡലത്തിലുള്ള വളർച്ചയുടെ കാര്യവും ഇവിടെ മറന്നുകൂടാ. പുരാണേതിഹാസങ്ങളിൽ വർണ്ണിച്ചിരിക്കുന്ന സേനകളെക്കുറിച്ചുള്ള വിവരണങ്ങൾ നമ്മുടെ നാട്ടിലെ സൈന്യസന്നാഹങ്ങളുടെ ചിത്രം നമുക്കു് നൽകുന്നുണ്ടു്. ഭാരതീയ നാവികരുടെ പ്രാഗൽഭ്യവും ഇവിടെ സ്മരിക്കട്ടെ. നാടുവിട്ടു് പൂർവ്വേഷ്യയിലും മററും ചെന്നെത്തി അവിടെ പലയിടത്തും സ്ഥാപിച്ച സാംസ്ക്കാരിക സങ്കേതങ്ങൾ, ഭാരതീയ നാവികരുടെ ബഹുമുഖമായ വളർച്ചയുടെ പ്രതീകങ്ങളാണു്.

### സൈനിക സംവിധാനത്തിൽ പരിവർത്തനം

ശാസ്ത്രത്തിന്റെയും സാങ്കേതിക വിദ്യയുടെയും അത്ഭുതാവഹമായ പുരോഗതിയും നേട്ടങ്ങളും സൈന്യസന്നാഹങ്ങളുടെ സംവിധാനത്തിലും വലിയ പരിവർത്തനങ്ങൾ വരുത്തി. വെടിമരുന്നിന്റെ നിർമ്മാണം ആദ്യമായി നടത്തിയതു് ചീനക്കാരെന്നാണു് പൊതുവെ അംഗീകരിച്ചിട്ടുള്ളതു്. പന്ത്രണ്ടാം നൂററാണ്ടോടുകൂടി ഇതിനെക്കുറിച്ചുള്ള അറിവു് യൂറോപ്പിലെത്തിയെങ്കിലും, യുദ്ധാവശ്യങ്ങൾക്കായി വെടിമരുന്നു്. അവിടെഉപയോഗിച്ചു തുടങ്ങിയതു് പതിനാറാം നൂററാണ്ടോടുകൂടിയാണു്. തോക്കു് ഒരായുധമായി മനുഷ്യന്റെ കയ്യിൽ വന്നതിനുശേഷം മനുഷ്യൻ നേടിയ പ്രാഭവം, മററു ജീവികൾക്കും, അവനു തന്നെയും, വിപത്തായിട്ടാണു് പരിണമിച്ചിരിക്കുന്നതു്. തോക്കിന്നിരയായി അന്യംനിന്നുപോ

> ഔന്നിത്യമുള്ള പർവതനിരകളോ, വിസ്തൃതമായ നീലജലാശയമോ, വർണ്ണശബളമായ പൂന്തോട്ടങ്ങളോ തരുന്നതിനെക്കാൾ ആനന്ദം മനുഷ്യനുനൽകുന്നതു് ചില സന്ദർഭങ്ങളിൽ ഒരു ചെറിയ നായ്ആയിരിക്കും. കാരണം അതിനു പ്രതികരണം ഉണ്ടു്. അതിന്റെ വാലാട്ടലും,മുരളലും, വികാരപ്രകടനങ്ങളും പ്രകൃതിയുടെ നിശ്ശബ്ദഗാംഭീര്യത്തെക്കാൾ അവനെ സുഖിപ്പിക്കും.
>
> —ഡാ: കെ. എം. ജോർജ്ജ്

യിട്ടുള്ള ജീവജാതികളുടെ പട്ടിക ദീർഘമേറിയതാണ്. യുദ്ധതന്ത്രത്തിനും യുദ്ധവിദ്യയ്ക്കും വിപുലമായ വികാസം വരുത്തിയിട്ടുള്ള നിരവധി ആയുധങ്ങളുടെ കഥ ഇവിടെ വിവരിക്കുന്നില്ല. ഏററവും എളുപ്പത്തിൽ, ഏററവുമധികം മനുഷ്യരെ നശിപ്പിക്കുന്നതിന് ഉതകുന്ന ആയുധങ്ങൾ കണ്ടെത്തുകയെന്ന കാര്യത്തിൽ മനുഷ്യൻ വിനിയോഗിച്ചിട്ടുള്ള അദ്ധ്വാനം, മറെറാരു കാര്യത്തിനും അവൻ ഉപയോഗിക്കുവാൻ തയ്യാറായിട്ടില്ല. കരയിലും കടലിലും ആകാശത്തിലും യുദ്ധം വ്യാപിപ്പിക്കുവാനും മററും അവന് കഴിഞ്ഞതു് അങ്ങിനെയാണ്:

ജനസമൂഹങ്ങളും രാഷ്ട്രങ്ങളും പരസ്പരം അറിയുന്നതിനും മനസ്സിലാക്കുന്നതിനും സൗകര്യമില്ലാതിരുന്നദശകങ്ങളിൽ മത്സരത്തിന്റേയും സ്വാർത്ഥ താല്പര്യങ്ങളുടേയും പ്രയോജനങ്ങളാൽ യുദ്ധങ്ങൾ ഉണ്ടായതു് ഒരു തരത്തിൽ ന്യായീകരിക്കാം. ഒരു തത്വസംഹിതയോ ഒരു മതവിശ്വാസമോ എല്ലാ ജനങ്ങളെയും ഒതുക്കിനിർത്തിയാൽ യുദ്ധമെന്ന വിപത്തു് ഉച്ചാടനം ചെയ്യുവാൻ സാധിച്ചേക്കുമെന്ന് ഒരു കാലത്തു് ചിലർ വിശ്വസിച്ചിരുന്നു. എന്നാൽ ആ വിശ്വാസത്തെ തകർക്കുന്ന എത്രയെത്ര ഉദാഹരണങ്ങളാണ് ഇന്നു് ഉദ്ധരിക്കാനുള്ളതു്.

ഒരു യുദ്ധം കഴിഞ്ഞാൽ അടുത്ത യുദ്ധത്തിന് തയ്യാറെടുക്കുവാനുള്ള ഇടവേളയാണ് സമാധാനകാലമെന്ന് ചരിത്രാനുഭവങ്ങൾ തെളിയിക്കുന്നു. യുദ്ധത്തെ എന്നെന്നേയ്ക്കുമായി ഉച്ചാടനം ചെയ്യുന്നതിനു വേണ്ടിയായിരുന്നത്രേ ഒന്നാം ലോകമഹായുദ്ധം നടത്തിയതു്. ഔദ്യോഗിക കണക്കുകളനുസരിച്ച് ആ യുദ്ധത്തിൽ 85 ലക്ഷം മനുഷ്യരാണ് മരിച്ചൊടുങ്ങിയതു്. ഒന്നാം ലോകമഹായുദ്ധത്തിലെ തോക്കുകൾ, യുദ്ധരംഗങ്ങളിൽ നിശ്ശബ്ദമായതു് 1918 നവംബർ 11-ാം തീയതിയാണ്. മനുഷ്യചരിത്രത്തിലെ ഏററവും ഉഗ്രവും രാക്ഷസീയവുമായ മഹായുദ്ധത്തിനുള്ള ഒരുക്കം അന്നു തുടങ്ങിയെന്നു പറയാം. 1939-വരെ ആ ഒരുക്കം നീണ്ടുനിന്നു. ആ ഹിംസോത്സവത്തിന്റെ അവസാനം കുറിച്ച ദീപക്കാഴ്ച, ഹിരോഷിമയിലും നാഗസാക്കിയിലും അമേരിക്കർ നടത്തി. 1945 ആഗസ്റ്റ് ആറാം തീയതി ഹിരോഷിമയിൽ അമേരിക്കൻ വിമാനസേന ഇട്ട അണുബോംബ് 130,000 മനുഷ്യരുടെ ഇഹലോക ജീവിതം അവസാനിപ്പിച്ചുകൊണ്ട് ഒരു പുതിയ നശീകരണായുധത്തിന്റെ ആദ്യത്തെ പ്രയോഗം ലോകർക്ക് കാണിച്ചുകൊടുത്തു.

## യുദ്ധം മനുഷ്യന്റെ മഹത്തായ വിഡ്ഢിത്തം

രണ്ടാം ലോകമഹായുദ്ധത്തിൽ ആകപ്പാടെയുണ്ടായ ആൾനാശം 22,060,000 ആയിരുന്നു! ഇത്രയും നടത്തുന്നതിന് മനുഷ്യൻ ചിലവഴിച്ച പണം എത്രയാണ്? ഇതു വിശദീകരിക്കുവാൻ, ഒരു പ്രസിദ്ധീകരണത്തിൽ വായിക്കുവാൻ ഇടയായ കാര്യം ഇവിടെ രേഖപ്പെടുത്താം. രണ്ടായിരത്തിനാന്നൂറുകൊല്ലം മുമ്പ് ചൈനയിൽ ജീവിച്ചിരുന്ന തത്വചിന്തകനായിരുന്ന ല്ലോ കൺഫ്യൂഷിയസ്. അദ്ദേഹം ഇന്നുവരെ ജീവിച്ചിരുന്നെന്നു കരുതുക. ഓരോ നിമിഷത്തിലും അദ്ദേഹം ഇരുന്നൂററി അൻപത്തിയാറു ഡോളർ വീതം ചെലവഴിക്കുന്നു എന്നും സങ്കൽപ്പിക്കുക. അങ്ങനെ ഓരോ നിമിഷവും 256 ഡോളർ ചിലവഴിച്ച് അദ്ദേഹം 2400 വർഷം ജീവിച്ചാൽ ചെലവാകുന്ന ആകെയുള്ള പണം, ആണ് രണ്ടാംലോകമഹായുദ്ധത്തിൽ ലോകരാഷ്ട്രങ്ങൾ ആകപ്പാടെ ചെലവഴിച്ചതു്!

പരിഷ്കാരിയായ മനുഷ്യന്റെ മഹത്തായ വിഡ്ഢിത്തരത്തിനും വിവേകരാഹിത്യത്തിനും ഇതിൽ കൂടുതൽ ഒരു തെളിവ് ആവശ്യമുണ്ടോ? ഒരു മഹായുദ്ധം ഇനിയും ഈ ഭൂതലത്തിൽ അരങ്ങേറിയാൽ ഉളവാകുന്ന സ്ഥിതി എന്തായിരിക്കും? ഇക്കാര്യത്തിൽ നിർവ്വികാരമായ ഒരു മനോഭാവം നാം സ്വീകരിക്കുമോ? ഇതാണ് മനുഷ്യരാശി നേരിടുന്ന ബൃഹത്തായ പ്രശ്നം. സ്വന്തം നിലനില്പിനായിട്ടെങ്കിലും നാം യുദ്ധമെന്ന കളി പരിത്യജിക്കേണ്ട കാലമായി. അതിനു തയ്യാറായില്ലെങ്കിൽ നാം കൊളുത്തുന്ന അഗ്നിനാളം നമ്മെ തന്നെ ഭസ്മീകരിക്കും; അതോടൊപ്പം ഭൂതലത്തിലെ ജീവജാലങ്ങളുടെ അസ്തമനവും ഒരു പക്ഷേ സംഭവിച്ചേക്കും. □